# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ബഹായി ധർമ്മം



## ദൈവത്തിൻെറ ഏകത്വം

## മതങ്ങളുടെ ഏകത്വം

## മനുഷ്യവംശത്തിൻെറ ഏകത്വം

---

ഈ ഭൂമി ഒരു രാജ്യവും മാനവരാശി

അതിലെ പൗരാവലിയുമാണ്

—ബഹാഉള്ള

---

# എന്താണ് ബഹായി ധർമ്മം

ബഹായി ധർമ്മം ഒരു സ്വതന്ത്ര മതധർമ്മമാണ്. മററെല്ലാ ധർമ്മങ്ങളുടേയും സന്ദേശങ്ങൾ പോലെതന്നെ, സ്നേഹത്തിൻെറയും ഐക്യത്തിൻെറയും സമാധാനത്തിൻെറയും സന്ദേശമാകുന്നു ബഹായി സന്ദേശം. ആധുനികലോകം നേരിടുന്ന എല്ലാ ആദ്ധ്യാത്മിക-സാമൂഹിക-സാമ്പത്തിക പ്രശ്നങ്ങൾക്കും ബഹായി ധർമ്മം പരിഹാരം നിർദ്ദേശിക്കുന്നുണ്ട്.

ഭൗതികതയുടെ അതിപ്രസരത്താൽ അവിശ്വാസത്തിലേയ്ക്കും ധർമ്മരാഹിത്യത്തിലേയ്ക്കും തെന്നിനീങ്ങുന്ന മനുഷ്യനെ ഈശ്വരോന്മുഖനാക്കി നന്മ നിറഞ്ഞ ശാന്തിയിലേക്കു നയിക്കുകയെന്നതാണ് ബഹായി ധർമ്മത്തിൻെറ ലക്ഷ്യം. ഏക ദൈവ വിശ്വാസികളായ ബഹായികൾ ശ്രീകൃഷ്ണൻ മുതൽ മുഹമ്മദ്നബി വരെയുള്ള എല്ലാ ദൈവാവതാരങ്ങളേയും അംഗീകരിക്കുകയും, ഈ കാലഘട്ടത്തിലെ ദൈവദൂതനായി 'ബഹാഉള്ള'യെ കാണുകയും ചെയ്യുന്നു.

യുഗങ്ങളായി, പലവിധ ഭിന്നതകൾമൂലം പരസ്പരം വേറിട്ട് അകന്നുപോകുന്ന മനുഷ്യസമുദായത്തിലെ മുഴുവൻ അംഗങ്ങളെയും ഒരൊററക്കെട്ടായി അണിനിരത്തി സകലർക്കും അധീശനായ ഈശ്വരൻെറ ഏകത്വത്തെക്കുറിച്ചുള്ള നവ്യദർശനം നൽകി, അവരിൽ ആത്മോൽക്കർഷം പകർന്ന്, തൻെറ മുൻഗാമികളായ അവതാരപുരുഷൻമാർ വാഗ്ദാനം ചെയ്ത സർവ്വസാഹോദര്യത്തിൻെറ മഹത്തായ യുഗം ഭൂമിയിൽ സ്ഥാപിതമാക്കുക എന്നതാണ് 'ബഹാഉള്ള'യുടെ ദൗത്യലക്ഷ്യം.

വിവിധ ജാതി - മത - വർണ്ണ - വർഗ്ഗ - ദേശ-ഭാഷാ പാശ്ചാത്തലങ്ങളിലുള്ള ആയിരക്കണക്കിനാളുകളെ അനുദിനമെന്നോണം ഉൾക്കൊണ്ടു

കൊണ്ട് അതിശീഘ്രം വളരുന്ന ബഹായി ധർമ്മത്തെ ആധുനിക ലോകം പ്രത്യാശയോടെയാണ് വീക്ഷിക്കുന്നത്.

360 രാജ്യങ്ങളിലും പ്രവിശ്യകളിലും ദ്വീപുകളിലും മററുമായി 1,11000 ത്തിലധികം കേന്ദ്രങ്ങളിൽ ബഹായികൾ ഇന്നു നിവസിക്കുന്നുണ്ട്. ബഹായി പുണ്യലിഖിതങ്ങൾ 700 ലധികം ഭാഷകളിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യയിൽ മാത്രം 35,000ത്തിലധികം പ്രാദേശിക കേന്ദ്രങ്ങളിൽ ബഹായികളുണ്ട്. ലോകത്തിലെ ഏററവും വേഗതയിൽ വളരുന്ന മതങ്ങളിൽ ഒന്നാണ് ബഹായി ധർമ്മമെന്ന് ആധികാരിക ഗ്രന്ഥങ്ങൾ സാക്ഷ്യപ്പെടുത്തുന്നു.

## ബഹായി ധർമ്മ സ്ഥാപകനെപ്പററി

1844 മെയ് 23ന് ലോകമതങ്ങളിലെ ഈ ഏററവും പുതിയ അദ്ധ്യായത്തിൻെറ ആരംഭം കുറിച്ചു.

പേർഷ്യയിലെ വിശ്രുതമായ ഒരു കുലീന കുടുംബത്തിൽ 1817 നവംബർ 12-ന് ബഹാഉള്ള (ദൈവതേജസ്സ് എന്നർത്ഥം) ഭൂജാതനായി. മനുഷ്യവർഗ്ഗത്തിൻെറ ആദ്ധ്യാത്മികവും ഭൗതികവും സാംസ്കാരികവുമായ ഉന്നമനത്തിനുവേണ്ടി ആ ജീവിതം ബലിയർപ്പിച്ചു. ഈ ഭൂമി ഒരൊററ രാജ്യവും മനുഷ്യരെല്ലാം അതിലെ പൗരാവലിയുമാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു.

ബഹാഉള്ള അനുഭവിക്കേണ്ടിവന്ന യാതനകളും പീഡനങ്ങളും വിവരണാതീതമാണ്. സമ്പന്നതയുടെ മടിത്തട്ടിൽ പിറന്നുവീണ അദ്ദേഹത്തിൻെറ സകല സ്വത്തുക്കളും കണ്ടുകെട്ടി. ഒരിക്കൽ ചങ്ങലകളാൽ ബന്ധിതനാക്കപ്പെട്ടു. തുടർന്ന് കോൺസ്റ്റാൻറിനോപ്പിളിലേക്കും, ആഡ്രിയാനോപ്പിളിലേക്കും അനന്തരം 1878-ൽ ജയിൽപ്പാളമായ അക്ക

യിലേക്കും (പുണ്യഭൂമി) നാടുകടത്തപ്പെട്ടു. ഉദ്ദേശം നാല്പതു വർഷത്തെ പ്രവാസത്തിനും തടവിനും യാതനകൾക്കും ശേഷം 1892-ൽ ബഹാഉള്ള ദിവംഗതനായി.

## അടിസ്ഥാന പ്രബോധനങ്ങൾ

- ഈശ്വരൻ ഒന്നേയുള്ളു
- സർവ്വമതങ്ങളുടെയും അടിസ്ഥാന ആശയം ഒന്നുതന്നെ
- മനുഷ്യരിൽ സ്നേഹവും ഐക്യവും വളർത്തുകയെന്നതാണ് മതധർമ്മങ്ങളുടെ ലക്ഷ്യം
- മതവും ശാസ്ത്രവും രമ്യതയിൽ കഴിയണം
- സകലവിധത്തിലുമുള്ള വിദ്വേഷങ്ങളും സ്പർദ്ധകളും അന്ധവിശ്വാസങ്ങളും വിസ്മരിക്കണം.
- അനുകരണക്രമത്തിനു പകരം സ്വതന്ത്രമായ സത്യാന്വേഷണപരത ദൃശ്യമാവണം.
- വിദ്യാഭ്യാസം നിർബന്ധവും സാർവ്വത്രികവുമാക്കണം. സ്ത്രീ വിദ്യാഭ്യാസത്തിന് പ്രാമുഖ്യം നൽകണം.
- സ്ത്രീകൾക്കും പുരുഷൻമാർക്കും തുല്യമായ അവകാശങ്ങളും അവസരസമത്വവും നൽകണം.
- സമൃദ്ധിയുടെയും ദാരിദ്ര്യത്തിന്റെയും പാരമ്യങ്ങൾ അവസാനിപ്പിക്കണം.
- മാതൃഭാഷയോടൊപ്പം ഒരു അന്താരാഷ്ട്ര ബന്ധ ഭാഷകൂടി ലോകത്താകമാനം പഠിപ്പിക്കണം.

## ചില സവിശേഷതകൾ

- ബഹാഉള്ള സ്വന്തം കൈപ്പടയിൽ നൂറിലധികം ദിവ്യ പുസ്തകങ്ങളും കുറിപ്പടികളും എഴുതിയിരുന്നു.

- ബഹായി ധർമ്മത്തിൽ പൗരോഹിത്യമില്ല. എല്ലാ വിശ്വാസികൾക്കും പൂർണ്ണ സമത്വം.
- മതം, വംശം, ദേശീയത, വർണ്ണം, വർഗ്ഗം, ഭാഷ എന്നിവ പരിഗണിക്കാതെ ഏവർക്കും ബഹായി ആരാധനാലയങ്ങളിൽ പ്രവേശനമുണ്ട്. ന്യൂഡൽഹിയിലേതടക്കം ഏഴ് ആരാധനാലയങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുണ്ട്.
- ബഹായി ധർമ്മത്തിൽ മത പരിവർത്തനമില്ല; മനം മാററമേ ഉള്ളു. ബഹാഉള്ളയിൽ വിശ്വാസം അർപ്പിക്കുന്നവർ ഒരു പ്രതിജ്ഞാപത്രം ഒപ്പിടുന്നതോടെ ബഹായി വിശ്വകുടുംബത്തിലെ അംഗമാകുന്നു. ജനനം കൊണ്ട് മാത്രം ആരും ബഹായി ആവുന്നില്ല.
- ബഹായി നിധിയിലേയ്ക്ക് സംഭാവന ചെയ്യുക എന്നത് വിശ്വാസികളുടെ മാത്രം അവകാശവും കടമയുമാണ്. ബഹായി വിശ്വാസികളല്ലാത്തവരിൽ നിന്ന് സംഭാവന സ്വീകരിക്കില്ല.
- ഐക്യരാഷ്ട്ര സഭയുടെ നിരവധി സാമൂഹിക സാമ്പത്തിക സമിതികളിൽ കൂടിയാലോചനാപദവിയുള്ള രാഷ്ട്രീയേതര സംഘടനയാണ് ബഹായി അന്താരാഷ്ട്ര സമൂഹം.

## അവർ ഇങ്ങനെ പറഞ്ഞു

“ലോക രഹസ്യത്തിന്റെ പൂട്ടുതുറക്കുവാൻ ശ്രമിച്ചു നാം ജന്മം കഴിച്ചു കൂട്ടുന്നു. പക്ഷെ തുർക്കിയിൽ (അക്കാ ജയിൽ) ഒരു തടവുകാരനുണ്ടായിരുന്നു. - ബഹാഉള്ള. അദ്ദേഹത്തിന്റെ കൈവശം ഇതിന്റെ താക്കോലുണ്ടായിരുന്നു”.

– ടോൾസ്റ്റോയി

“ബഹായി ധർമ്മം മാനവരാശിക്കൊരു സാന്ത്വനമാണ്”.

- മഹാത്മാഗാന്ധി

"ബഹായി പ്രസ്ഥാനം ഈ കാലഘട്ടത്തിന്റെ അടയാളമാണ്. എനിക്ക് ഈ ധർമ്മത്തിന്റെ പ്രബോധനങ്ങളോട് അനുഭാവമുണ്ട്. നമ്മളെല്ലാം സാർവ്വലൗകികമായി ബഹായികളാണ്".

- ഡോ. എസ്. രാധാകൃഷ്ണൻ

"ബഹായി ധർമ്മ സ്ഥാപകൻ നിശ്ചയമായും ആധുനിക യുഗത്തിലെ ദിവ്യദൃക്കുകളിൽ ഒരാളായിരുന്നു".

- സരോജിനി നായിഡു

## കൂടുതൽ വിവരങ്ങൾക്ക് ദയവായി ബന്ധപ്പെടുക :

സംസ്ഥാന ബഹായി കൗൺസിൽ
ബഹായി ഭവൻ, പി. ബി. നമ്പർ 2242,
കോട്ടൺഹിൽ റോഡ്, ഇടപ്പഴഞ്ഞി
പി. ഒ. ശാസ്തമംഗലം
തിരുവനന്തപുരം - 10. ഫോൺ: 69728

ബഹായി സെൻറർ
പി. ബി. നമ്പർ 1779, പള്ളിമുക്ക്,
എറണാകുളം, കൊച്ചിൻ 16. ഫോൺ : 366078

ബഹായി സെൻറർ
പെൻഷനേഴ്സ് സ്ട്രീറ്റ്,
പ്രസ്ക്ലബ്ബ് റോഡ്, പാലക്കാട് - 1

ബഹായി സെൻറർ
പയ്യാമ്പലം പോസ്റ്റ്ഓഫീസിനു സമീപം
കണ്ണൂർ - 1

ബഹായി സെൻറർ
പി. ഒ. തൃക്കരിപ്പൂർ (കാസർക്കോട് ജില്ല)

ബഹായി സെൻറർ
പി. ഒ. ചെറായി, പിൻ : 683514
(എറണാകുളം ജില്ല)

ബഹായി സെൻറർ
പട്ടണക്കാട്. പിൻ : 680531
(ആലപ്പുഴ ജില്ല)

SREE GANESH PRINTERS, TVM - 10, Phone : 68088